# മത്തവിലാസം

**(ലക്കില്ലാവിളയാട്ടം)**

## പ്രഹസനം

## മഹേന്ദ്രവിക്രമ വർമ്മ

**പരിഭാഷ: സുനിൽകുമാർ ഏളംകുളം മുതുകുറുശ്ശി**

മഹാമഹോപാധ്യായൻ ടി ഗണപതി ശാസ്ത്രികളെ (1860-1926) തിരുവിതാംകൂർ കൊട്ടാരത്തിലെ മനുസ്ക്രിപ്റ്റുകൾ പരിശോധിച്ച് പ്രസിദ്ധീകരിക്കുന്നതിനായി മൂലം തിരുനാൾ മഹാരാജാവ് നിയോഗിച്ചു. ശേഷം അദ്ദേഹം സംസ്കൃതകോളേജിന്റെ പ്രിൻസിപ്പളായി. യൂണിവേഴ്സിറ്റി ഓഫ് കേരളയിലെ മനുസ്ക്രിപ്റ്റ് ലൈബ്രറിയുടെ ഹെഡുമായി. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ അതുവരെ കാണാത്താനവധി സംസ്കൃതകൃതികൾ ലോകം കണ്ടു. രാജാവ് മഹാമഹോപാധ്യായൻ എന്ന ബഹുമതി അദ്ദേഹത്തിനു നൽകി. അദ്ദേഹത്തിന്റെ ഗവേഷണത്തിന്റെ അടിസ്ഥാനത്തിൽ Trivandrum Sanskrit Series എന്ന് ഇംഗ്ലീഷിലും അനന്തശയനഗ്രന്ഥാവലി എന്ന് സംസ്കൃതത്തിലും തിരുവനന്തപുരം രൂപകങ്ങൾ എന്ന് മലയാളത്തിലും പേരിൽ ഒരു കൂട്ടം സംസ്കൃതഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചു. ഭാസനാടകങ്ങൾ കണ്ടെടുത്തു എന്നതാണ് അദ്ദേഹത്തിനുള്ള പ്രസിദ്ധി എങ്കിലും അവ മാത്രമായിരുന്നില്ല അദ്ദേഹം സംശോധനം ചെയ്ത് പ്രസിദ്ധീകരിച്ചത്. അതിൽ ഒന്നാണ് മഹേന്ദ്രവിക്രമ വർമ്മ എന്ന പല്ലവ രാജാവിന്റെ മത്തവിലാസപ്രഹസനം. അനന്തശയനഗ്രന്ഥാവലിയിലെ 55 ആം നമ്പർ ആയി 1917ലാണ് ഇത് പ്രസിദ്ധീകരിയ്ക്കുന്നത്.

സംസ്കൃതകാവ്യങ്ങൾ സാമാന്യമായി രണ്ടാക്കി തിരിക്കാം. 1) കാണുവാനുള്ളതും (ദൃശ്യം) 2) കേൾക്കുവാനുള്ളതും (ശ്രവ്യം). ദൃശ്യകാവ്യങ്ങൾ അഭിനയിക്കാനുള്ളതാണ്. അതിനു അരങ്ങും നടന്മാരും എല്ലാം ആവശ്യമാണ്. ഈ ദൃശ്യകാവ്യങ്ങളെ തന്നെ രൂപകങ്ങൾ എന്നും ഉപരൂപകങ്ങൾ എന്നും രണ്ടായി തിരിച്ചിരിക്കുന്നു. അതിൽ തന്നെ രൂപകങ്ങളെ പത്തായി തിരിച്ചിരിക്കുന്നു.

1) നാടകം, 2) പ്രകരണം 3) ഭാണം 4) വ്യയോഗം 5) സമവാകരം 6) ഡിമം 7) ഈഹാമൃഗം 8) അങ്കം 9) വീഥി 10) പ്രഹസനം

(ഇവ മുകളിൽ എഴുതിയിരിക്കുന്നത് ശരിയായ സീക്വൻസിൽ അല്ല)

ഉപരൂപകങ്ങൾ പതിനഞ്ചായി തിരിച്ചിരിക്കുനു. കുറച്ച് വ്യത്യാസങ്ങൾ ഒഴിച്ചാൽ ഏകദേശം എല്ലാം ഒരുപോലെ തന്നെ. പൊതുവെ നമുക്ക് നാടകം എന്ന് തന്നെ വിളിക്കാം.

ഇതിൽ പ്രഹസനം എന്ന് പറയുന്നത് ഒന്നോ രണ്ടോ രംഗങ്ങളുള്ള നാടകങ്ങൾ ആണ്. ഹാസ്യമായിരിക്കും മുഖ്യരസം. നായകനും നായികയും എല്ലാം സാധാരണക്കാർ. പുരാണങ്ങളിൽ നിന്നും എടുത്ത കഥാതന്തു അല്ലാതെ, തികച്ചും ലൗകികമായ കഥാതന്തു ആയിരിക്കും പ്രഹസനരചനയിൽ ഉപയോഗിക്കുന്നത്.

പല്ലവ രാജാവായ മഹേന്ദ്രവിക്രമ വർമ്മൻ (600-630 CE) ഇന്നത്തെ തമിഴ്നാട്ടിലെ കാഞ്ചീപുരം തലസ്ഥാനമാക്കി ഏഴാം നൂറ്റാണ്ടി നാടുവാണിരുന്ന രാജാവായിരുന്നു. അദ്ദേഹം ശത്രുമല്ലൻ, അവനിഭാജനം, ഗുണഭരൻ,മത്തവിലാസ തുടങ്ങി അനേകം വിശേഷണപദങ്ങളും പേരിന്റെ കൂടെ ഉപയോഗിച്ചിരുന്നു. അദ്ദേഹത്തിന്റെ കാലത്ത് കരിങ്കൽശിൽപ്പങ്ങളിലെ കൊത്തുവേലകളും മറ്റും ധാരാളം പരിപോഷിപ്പിക്കപ്പെട്ടിരുന്നു. മഹാബലിപുരം കരിങ്കൽ ക്ഷേത്രം പണിതുടങ്ങിയത് അദ്ദേഹത്തിന്റെ കാലത്താണെന്ന് കരുതപ്പെടുന്നു. അദ്ദേഹം നല്ലൊരു കവിയും കൂടെ ആയിരുന്നു. മത്തവിലാസം, ഭഗവദ്-അജ്ജുകം എന്നിങ്ങനെ രണ്ട് പ്രഹസനങ്ങൾ ആണ് അദ്ദേഹത്തിന്റെ പേരിൽ ഇന്ന് അറിയപ്പെടുന്നത്. അതിൽ തന്നെ ഭഗവദ്-അജ്ജുകത്തിന്റെ കർത്താവ് ബോധായനൻ ആണെന്നും തർക്കമുണ്ട്. മഹമഹോപാധ്യായൻ ടി ഗണപതി ശാസ്ത്രി അനവധിശിലാശാസനങ്ങളും മറ്റും പരിശോധിച്ച ശേഷമാണ് മഹേന്ദ്രവിക്രമ വർമ്മൻ ആണ്

മത്തവിലാസപ്രഹസനത്തിന്റെ കർത്താവ് എന്ന് തിരിച്ചറിഞ്ഞത്. ഇന്ന് അദ്ദേഹത്തിന്റെ വാദം പണ്ഡിത ലോകം അംഗീകരിക്കുന്നു.

കെ പി നാരായണപ്പിഷാരോടി മത്തവിലാസപ്രഹസനം മലയാളത്തിലേയ്ക്ക് തർജ്ജുമ ചെയ്ത് ദക്ഷിണ ബുക്സ് എടപ്പാൾ(?) പ്രസിദ്ധീകരിച്ചിട്ടുണ്ട്.

മഹേന്ദ്രവിക്രമ വർമ്മ ജൈനമതവിശ്വാസിയായിരുന്നു എന്നും പിന്നീട് ശിവഭക്തനായി മാറി എന്നും പണ്ഡിതലോകം അഭിപ്രായപ്പെടുന്നു.

മത്തവിലാസം പ്രഹസനത്തിലെ കഥാപാത്രങ്ങളെ പറ്റി:

ശിവപാർവതീ സങ്കൽപ്പം ഭാരതത്തിലെ ഏറ്റവും പ്രാക്തനവും ശക്തിയുമുള്ള ദമ്പതീസങ്കൽപ്പം ആണ്. ഇവരുടെ ലീലകൾ പലപ്രകാരത്തിലും പലരൂപത്തിലും പലഭാവത്തിലും ഭാരതത്തിലങ്ങോളമിങ്ങോളം ഉണ്ട്. ഈ വൈവിധ്യത്തിനനുസരിച്ച് വിവിധ തരത്തിൽ ശിവനെ ഭജിച്ചവർ, കാപാലികർ, കാളമുഖർ, പാശുപതർ, തുടങ്ങി പല വിഭാഗങ്ങൾ ആയി തിരിഞ്ഞിരുന്നു. അതിൽ പല വിഭാഗവും നശിച്ചു ചിലതെല്ലാം ഇന്നും നിലനിൽക്കുന്നു.

കാപാലികർ അല്ലെങ്കിൽ കപാലികൾ എന്നറിയപ്പെടുന്ന വിഭാഗത്തെ പറ്റി വിശദമാക്കുന്ന കൃതികൾ അധികമൊന്നും നമുക്ക് ലഭിച്ചിട്ടില്ല. അവർ ഏറ്റവും പ്രാകൃതമാർഗ്ഗത്തിൽ ശിവനെ ഭജിയ്ക്കുന്ന വിഭാഗമാണ്. മത്തവിലാസപ്രഹസനം കപാലികളുടെ ചിത്രം നമ്മുക്ക് വരച്ച് തരുന്നുണ്ട്. അതിലെ മുഖ്യകഥാപാത്രം തന്നെ ഒരു കപാലിയാണ്. കപാലം അഥവാ തലയോട്ടി കയ്യിൽ ഭിക്ഷാപാത്രമായി കയ്യിൽ വെയ്ക്കുന്നതുകൊണ്ടാണ് അവർക്ക് കപാലികൾ എന്ന പേരുകിട്ടിയത്. കപാലവും തൃശൂലദണ്ഡും കപാലികളുടെ മുദ്രകൾ ആണ്. മദ്യസേവയും സംഭോഗവും മത്സ്യമാംസാദി ഭക്ഷിക്കുന്നതും ചുടലഭസ്മം പൂശുന്നതും ചുടലയിൽ കിടക്കുന്നതും നൃത്തമാടുന്നതും എല്ലാം അവരുടെ പന്ത്രണ്ടുകൊല്ലം നീളുന്ന മഹാവ്രതത്തിന്റെ ഭാഗമാണ്. തന്ത്രവിദ്യയിൽ കപാലികൾക്ക് നിർബന്ധമായ പഞ്ച 'മ' കൾ: മദ്യം, മാംസം, മത്സ്യം, മുദ്ര, മൈഥുനം എന്നിവയാണ്. ഇതിൽ മുദ്ര എന്നതിനു ധാന്യം എന്നാണ് ഇവിടെ അർത്ഥം. പഞ്ചമകര സിദ്ധാന്തം എന്നാണ് ഇതിനെ പറയുന്നത്.

എന്തിനു ഒരു പുരാണകഥയുടെ ബലം ഉണ്ടാകുമല്ലൊ. കപാലികൾക്കും ഉണ്ട് അങ്ങിനെ ഒരു കഥ. പലസ്ഥലത്തും പലതരത്തിൽ ആണ് ബ്രഹ്മ-ശിവന്മാർ തമ്മിലുള്ള ഇക്കഥ പറയുന്നത്. അതിൽ രണ്ട് രീതിയിൽ ഉള്ള കഥ മാത്രം ഇവിടെ പറയാം. ബ്രഹ്മാവിനു പണ്ട് അഞ്ചുതല ഉണ്ടായിരുന്നുവത്രെ. ബ്രഹ്മാവും ശിവനും കൂടി തല്ലുകൂടിയപ്പോൾ ദേഷ്യം വന്ന ശിവൻ, ബ്രഹ്മാവിന്റെ അഞ്ചാം തല നുള്ളിയെടുത്തു എന്നാണ് ഒന്ന്. ശിവലിംഗത്തിന്റെ അറ്റം ഞാൻ കണ്ടിട്ടുണ്ട് എന്ന ബ്രഹ്മാവിന്റെ പോള്ളയായ അവകാശവാദത്തിൽ ശിവനു ദേഷ്യം വന്നു എന്നും അഞ്ചാം തല നുള്ളി എന്നും പറയപ്പെടുന്നു. എന്തായാലും ശിവനു ബ്രഹ്മാവിന്റെ തല അറുത്തതിനാൽ ബ്രഹ്മഹത്യ പാപം അനുഭവിയ്ക്കേണ്ടി വന്നു. ശിവന്റെ മൂന്നാം തൃക്കണ്ണിൽ നിന്നും വന്ന ഭൈരവമൂർത്തിയാണ് ബ്രഹ്മാവിന്റെ അഞ്ചുതലകളിൽ ഒന്ന് അറുത്തത് എന്നും ശേഷം ഭൈരവൻ ബ്രഹ്മാവിന്റെ അറുത്ത തലയുമായി പാപഭാരത്തോടെ ലോകം ചുറ്റി എന്നും കാശിയിൽ വെച്ച് ശിവനുമായി ചേർന്നു എന്നും മറ്റൊരു കഥ. ബ്രഹ്മാവിന്റെ തല കൊണ്ട് ശിവൻ തന്നെ പന്ത്രണ്ട് കൊല്ലക്കാലം ഭിക്ഷയെടുത്തു നടന്നു എന്ന് മറ്റൊരു കഥ.

രണ്ടായാലും ഭിക്ഷയെടുക്കുന്ന ശിവനെ അനുസ്മരിപ്പിക്കുന്നതാണ് കപാലികൾ. അവർ ശരീരമാകെ ചിതാഭസ്മം പൂശി തലയോട്ടി ഭിക്ഷാപാത്രമാക്കി ധാരാളം മദ്യസേവ ചെയ്ത് ചുടലകളിലും മറ്റും കിടന്ന് നൃത്തമാടി തീർത്ഥാടനം ചെയ്ത് പന്ത്രണ്ട് കൊല്ലക്കാലം കഴിയും. അവർക്ക് പങ്കാളിയുമായി പലവിധരീതികളിലും സംഭോഗത്തിലേർപ്പെടുന്നതും മദ്യസേവയും ഭിക്ഷയെടുക്കലും എല്ലാം മോക്ഷമാർഗ്ഗമാണ്. ഇങ്ങനെ നിഷ്ഠയോടെ ഭിക്ഷയെടുത്ത് തീർത്ഥാടനം നടത്തുന്നതാണ് മഹാവ്രതം. ഈ വ്രതം അനുഷ്ഠിയ്ക്കുന്നവരെ മഹാവ്രതികൾ എന്നും അറിയപ്പെടുന്നു. സോമസിദ്ധാന്തം എന്നാണവർ പിൻതുടരുന്ന സിദ്ധാന്തത്തിനെ പറയുന്നത്. സോമം. സോ=ശിവൻ മ=ഉമ, പാർവ്വതി. ശിവനും ഉമയും ചേർന്നത്. ഇവരുടെ എഴുത്തുകളും മറ്റ് ജീവിതരേഖകളും ഇന്ന് ലഭ്യമല്ല.

പാശുപതന്മാർ മറ്റൊരു തരത്തിലുള്ള ശിവഭക്തരാണ്. ഇവർ പരിഷ്കൃതരാണ്. പശുപതി എന്നത് ശിവന്റെ പര്യായമാണ്. ഇക്കൂട്ടർ കപാലികളെ പോലെ ചിതയിൽ ഉറങ്ങുന്നവരല്ല. കുറച്ചുകൂടെ സിദ്ധാന്തപരമായി ഉയർന്നവരാണെന്ന് കരുതപ്പെടുന്നു. ഇവരാണ് ഏറ്റവും പ്രാചീനരായ ശിവഭക്തർ എന്ന് കരുതപ്പെടുന്നു.

<u>മത്തവിലാസം കൂടിയാട്ടത്തിൽ:</u>

സംസ്കൃതനാടകങ്ങളുടെ അവതരണരീതികളിൽ ഏറ്റവും പുരാതനമായതും ഇന്നവശേഷിയ്ക്കുന്നതും കേരളത്തിലെ കൂടിയാട്ടം മാത്രമാണ്. കുറച്ച് കൊല്ലങ്ങൾക്ക് മുൻപു വരെ കൂടിയാട്ടം ഒരു അനുഷ്ഠാന കലയായി അമ്പലങ്ങളിലെ കൂത്തമ്പലങ്ങളിൽ മാത്രം നടന്നിരുന്നതാണ്. ഉൽപ്പതിഷ്ണുക്കളായവരുടെ ഇടപെടൽ മൂലം ഇന്നതിനു മാറ്റം വന്നിട്ടുണ്ട്. കൂടിയാട്ടം രൂപത്തിൽ മത്തവിലാസപ്രഹസനം ഇന്നും പ്രധാനമായും ശിവക്ഷേത്രങ്ങളിൽ അവതരിപ്പിച്ച് പോരുന്നു. സന്താനലബ്ദി, കാര്യസിദ്ധി എന്നിവയ്ക്ക് നല്ലതാണ് മത്തവിലാസപ്രഹസനം അവതരിപ്പിക്കുന്നത് എന്ന് പൊതുവരെ ഒരു ധാരണ ഉണ്ട്.

മത്തവിലാസപ്രഹസനം മുഴുവൻ പാഠവും കൂടിയാട്ട അവതരണരീതിയിലെ സംവിധായകന്റെ ഇടപെടൽ കൊണ്ട് പാഠമാറ്റം സംഭവിച്ചത് നാം തിരിച്ചറിയുന്നത് ഇവിടെയാണ്. കഥയിൽ നിന്നും അതിന്റെ ആഖ്യാനം മറ്റൊരു രീതിയിൽ ആകുന്നത് പുതുമയുള്ള സംഭവം ഒന്നുമല്ല. അത്തരമൊരു പാഠമാറ്റമാണിവിടെ മത്തവിലാസപ്രഹസനത്തിനും സംഭവിച്ചത്.

ഞാൻ മത്തവിലാസം കൂത്ത് നേരിട്ട് കണ്ടിട്ടില്ല എങ്കിലും യൂറ്റ്യൂബിൽ ചില കഷ്ണങ്ങൾ ഉണ്ട്. പിന്നെ അവിടെയും ഇവിടേയും കുറച്ച് വിവരങ്ങളും ഉണ്ട്. അത് വെച്ചും എൻ.പി ഉണ്ണിയുടെ പുസ്തകത്തിലുള്ളത് വെച്ചും കൂടിയാട്ടത്തിൽ മത്തവിലാസം എങ്ങിനെ അവതരിപ്പിക്കുന്നു എന്ന് ചുരുക്കി പറയാം. അതിനുമുൻപ് ഇതൊന്നും, ഈ പരിഭാഷ അടക്കം, ആധികാരികമല്ല എന്ന് മുൻകൂർ ജാമ്യം എടുക്കട്ടെ.

കപാലിയുടെ നൃത്തമാണ് മത്തവിലാസം കൂത്തിലെ പ്രത്യേകത. അത് കണ്ട് അനുഗ്രഹം തേടുന്നവർക്ക് അഭീഷ്ടസിദ്ധി ഉണ്ടാകും എന്ന് കരുതപ്പെടുന്നു. മൂന്നുദിവസമായാണ് കൂത്ത് അവതരിപ്പിയ്ക്കുന്നത്. ആദ്യദിവസം പുറപ്പാട്, രണ്ടാം ദിവസം നിർവഹണം, മൂന്നാം ദിവസം കപാലി എന്നിങ്ങനെ ആണ് അവതരണ രീതി.



മത്തവിലാസം കൂത്തിലെ കപാലി വേഷം - മാണി ദാമോദര ചാക്യാർ. ഫോട്ടോ വിക്കിയിൽ ശ്രീകാന്ത് അപ്‌ലോഡ് ചെയ്തത്.

ഒന്നാം ദിവസം രംഗക്രിയകൾ കഴിഞ്ഞ് സൂത്രധാരൻ രംഗത്ത് വന്ന് സ്ഥാപനയിലെ "ഭാഷാവേഷവപു.." എന്ന് തുടങ്ങുന്ന ശ്ലോകം ചൊല്ലി അവതരിപ്പിയ്ക്കാൻ പോകുന്ന കഥയെ പറ്റി പറയുന്നു. പിന്നീട് കൂടിയാട്ടം ചടങ്ങുകൾക്കനുസരിച്ചുള്ള നൃത്തവും മറ്റുമാണ്.

രണ്ടാം ദിവസം നിർവഹണത്തിൽ ചാക്യാർ അനുക്രമമായും സംക്ഷേപമായും കഥ പറയുന്നു. അനുക്രമം എന്നത് ഇന്നത്തെ അവസ്ഥ പറയുന്നതാണ്. അതായത് സത്യസോമനും ദേവസോമയും എങ്ങനെ കപാലികളായി തീർത്ഥാടനം ചെയ്യുന്നു എന്നത്. സംക്ഷേപമായി പറയുന്നത് പൂർവ കഥയാണ്. സത്യസോമൻ എങ്ങിനെ കപാലി ആയിത്തീർന്നു എന്ന പൂർവകഥ വിവരിയ്ക്കുന്നു. ഇവിടെ ഈ കഥ സംവിധായകൻ കൂട്ടിച്ചേർത്തതാവണം. സത്യസോമനും ദേവസോമയും സുഖമായി വാഴുന്ന കാലത്ത് സത്യസോമൻ ശിവക്ഷേത്ര ദർശനം നടത്തുന്ന സമയം ബ്രാഹ്മണകുട്ടികൾ പ്ലാശിന്റെ കൊമ്പ് മുറിയ്ക്കുന്നത് കാണുകയും അവരെ സഹായിക്കാനായി സത്യസോമൻ മരത്തിൽ കയറി കൊമ്പു മുറിയ്ക്കാൻ തുടങ്ങുകയും ഇടയ്ക്ക് മഴുവീണ് താഴെ നിൽക്കുന്ന ഒരു ബ്രാഹ്മണകുട്ടി മരിയ്ക്കുന്നതും ആണ് കഥ. സത്യസോമൻ പ്രായശ്ചിത്തം ചെയ്യാൻ തെരഞ്ഞെടുത്ത വഴി കപാലിയുടെ വഴി അയിരുന്നു. ഇത്രയും കഥകൾ വാചികം ഇല്ലാതെ മുദ്രകളിലൂടെ ചാക്യാർ അരങ്ങത്ത് അവതരിപ്പിക്കുന്നു. മഹാവ്രതം നോൽക്കുന്ന കപാലി ശിവന്റെ പ്രതിപുരുഷൻ എന്നാണ് സങ്കൽപ്പം.

മൂന്നാംദിവസമാണ് കപാലി രംഗത്ത് വരുന്നത്. ദേവസോമ ഇക്കാലത്ത് രംഗത്തിൽ വരുന്നില്ല എന്ന് സൂചിപ്പിച്ച് കണ്ടു. അത് നടീനടന്മാരുടെ എണ്ണം കുറയ്ക്കാനായിരിക്കാം. ദേവസോമയുടെ ഭാഗം നങ്ങ്യാരമ്മ തീർക്കുകയായിരിക്കാം. ഭ്രാന്തൻ, ബുദ്ധഭിക്ഷു എന്നിവരും രംഗത്ത് വരുന്നില്ല. അതിനുകാരണം അമ്പലങ്ങളിലെ കൂത്തമ്പലത്തിൽ വെച്ച് നടത്തുമ്പോൾ ഭ്രാന്തനും ബുദ്ധഭിക്ഷുവും രംഗത്ത് വരാൻ സാധിക്കില്ല എന്നതാണ്.

എന്തായാലും, തികച്ചും ഹാസ്യാമായ ഒരു കഥയെ അതിലെ ഹാസ്യത്തിനെ മാറ്റി ഭക്തിരസപ്രധാനമാക്കി മാറ്റി എന്നതാണ് ഇത്തരം ഒരു അവതരണരീതികൊണ്ട്

സാധിച്ചത്. എന്നാലല്ലെ അമ്പലങ്ങളിലെ കൂത്തമ്പലത്തിൽ വെച്ച് നടത്താൻ പറ്റൂ. കൊട്ടിയൂരും കരിവള്ളൂരും മത്തവിലാസം കൂത്ത് വഴിപാട് കൂത്തുകൾ ആണ്. 2024 വരെ ഉള്ള വഴിപാട് കരിവള്ളൂർ ബുക്ക് ചെയ്ത് കഴിഞ്ഞു എന്ന് നെറ്റിൽ നിന്നും അറിയാൻ കഴിഞ്ഞു.

ഞാനിതിനായി വായിച്ച പുസ്തകങ്ങൾ:(അവലംബം)


MATTAVILÁSAPRAHASANA of SRÎ MAHENDRAVIKRAMAVARMAN
EDITED BY - T. GANAPATI SASTRI
PUBLISHED UNDER THE AUTHORITY OF THE GOVERNMENT OF HIS HIGHNESS THE MAHARAJAH OF TRAVANCORE. PRINTED BY THE SUPERINTENDENT GOVERNMENT PRESS 1917

Tantra In Practice - Edited by David Gordon White, Princeton Reading in Religions, @Copyright Princeton University Press. “A Parody of the Kapalikas in the Mattavilasa” - by David N. Lorenzen

Bhagavad-Ajjukam and Mattaviläsa-Prahasanam by King Mahëndravikramavarman
Edited and Translated by Michael Lockwood and A. Vishnu Bhat
Copyright © 2005 by Michael Lockwood

Mattavilasa Prahasana Text, English Translation with Introduction By N. P Unni
ISBN: 9788170814016 Published by Nag Publishers, 1998

The Kapalikas and Kalamukhas - Two lost Saivite sects - David N. Lorenzen
ISBN: 81- 208-0708 -1 MOTILAL BANARSIDASS, Delhi © D. N. Lorenzen 1972


കൂടാതെ ഇന്റെർനെറ്റിൽ ലഭ്യമായ അനവധി ലേഖനങ്ങളും.

## കഥാപാത്രങ്ങൾ:

സൂത്രധാരൻ: എല്ലാ സംസ്കൃതനാടകങ്ങളിലും കണ്ടുവരാറുള്ളതു പോലെ സൂത്രധാരൻ ആണ് നാടകം അവതരിപ്പിക്കാനുള്ള കടമ. മുഖ്യനടനും സൂത്രധാരൻ തന്നെ.

നടി: സൂത്രധാര്യന്റെ ആദ്യ ഭാര്യയും പ്രധാന നടിയും.

കപാലി: സത്യസോമൻ എന്ന് ശരിയായ പേർ. ഇദ്ദേഹം കപാലിവിഭാഗത്തിൽ പെട്ട ശിവഭക്തനാണ്. കയ്യിൽ തലയോട്ടി ഭിക്ഷാപാത്രമായി ഉണ്ടാകും. ശരീരമാകെ ഭസ്മം പൂശിയിരിക്കും. തൃശൂലാകൃതിയിൽ ഒരു ദണ്ഡും (ഖട്വംഗം) ഉണ്ടാകും. കപാലവും തൃശൂലദണ്ഡും കപാലികൾക്ക് പറഞ്ഞതാണ്. സൂത്രധാരനാണ് കപാലിയായി വരുന്നത്.

ദേവസോമ: സത്യസോമന്റെ അഥവാ കപാലിയുടെ ആദ്യഭാര്യ. നടി എന്ന് പറഞ്ഞ് സ്ഥാപനയിൽ വരുന്ന ആൾ തന്നെ ആണ് ദേവസോമയായി അഭിനയിക്കുന്നതും.

ബുദ്ധഭിക്ഷു: നാഗസേനൻ എന്ന് ശരിയായ പേർ. ബുദ്ധസംന്യാസി ആണ്.

പാശുപതൻ: മറ്റൊരു വിഭാഗത്തിൽ പെട്ട ശിവഭക്തൻ. ബഭ്രുകൽപ്പൻ എന്ന് ശരിയായ പേർ.

ഭ്രാന്തൻ: പരസ്പരബന്ധമില്ലാതെ പറയുന്ന ഒരു ഉന്മത്തൻ.

**ഭാഷാവേഷവപുഃക്രിയാഗുണകൃതാനാശ്രിത്യ ഭേദാൻ ഗതം**
**ഭാവാവേശവശാദനേകരസതാം ത്രൈലോക്യയാത്രാമയം**
**നൃത്തം നിഷ്പ്രതിബദ്ധബോധമഹിമാ യഃ പ്രേക്ഷകശ്ച സ്വയം**
**സ വ്യാപ്താവനിഭാജനം ദിശതു വോ ദ്വിവ്യഃ കപാലീ യശഃ**

രസമുള്ള ഈ ശ്ലോകം അൽപ്പം സൈദ്ധ്യാന്തികമാണ്. അതുകൊണ്ട് തന്നെ പലവിവർത്തനങ്ങളും ഇവിടെ കൂട്ടി ചേർക്കുന്നു.

തടസ്സങ്ങളില്ലാത്ത അറിവിൻറെ മഹത്ത്വത്തോടുകൂടിയവനും, സ്വയം പ്രേക്ഷകനും, ദിവ്യനുമായ ഏതൊരു കപാലി (ഭിക്ഷയ്ക്ക് തലയോട്ടി പിടിച്ചയാള്-ശിവൻ) യാണോ അദ്ദേഹം, ഭാഷാ, വേഷം, ശരീരം ഇവകളുടെ ക്രിയകളും ഗുണങ്ങളും കൊണ്ട് ഉണ്ടായിവരുന്നതും, ഭേദങ്ങളെ ആശ്രയിക്കുന്നതും, ഭാവങ്ങളുടെ പ്രവേശം കൊണ്ട് അനേകം രസങ്ങളെ ആശ്രയിക്കുന്നതും, മൂന്നു ലോകത്തിലേക്കും കൂട്ടിക്കൊണ്ടുപോകുന്ന സ്വരൂപത്തിലുള്ളതും, പരന്നുകിടക്കുന്ന ഭൂമിയ്ക്ക് പാത്രവുമായ നൃത്തത്തെ ഉപദേശിച്ച് നിങ്ങൾക്ക് യശസ്സ് ഉണ്ടാക്കിത്തരട്ടെ. ---- ഏപ്പുറം നാരായണൻ നമ്പൂതിരി വക തർജ്ജുമ.

കുറച്ചു ഗഹനമായ ആദ്ധ്യാത്മികമാണു വിഷയം; സാരം ഏകദേശം ഇങ്ങിനെ:
ലോകയാത്ര - ജീവിതം - എന്ന നൃത്തം. ഇതിൽ ഭാഷ, വേഷം, ശരീരം, പ്രവൃത്തി, സ്വഭാവം ഇതൊക്കെ ( നർത്തകരുടെ വേഷങ്ങളിൽ) വൈവിധ്യ ളുണ്ടാക്കുന്നു. വികാര ഭേദങ്ങൾ വിവിധ രസങ്ങൾ ചേർക്കുന്നു. തടവില്ലാത്ത ആത്മബോധസ്വരൂപമായ പരമാത്മാവ് ഈ നൃത്തത്തിനു സാക്ഷിയാണ് (പ്രേക്ഷകൻ)്. ആ പരമാത്മരൂപനായ കപാലി (മഹാദേവൻ) നിങ്ങൾക്ക് ഭൂമി മുഴുവൻ നിറഞ്ഞു നില്ക്കുന്ന യശസ്സു നൽകട്ടെ!
എന്ന് ശ്രീകൃഷ്ണൻ ഏ.ആർ വക തർജ്ജുമ.

എന്റെ തർജ്ജുമ തുടർന്ന് വായിക്കാം.

നാന്ദിയ്ക്കുശേഷം സൂത്രധാരൻ പ്രവേശിയ്ക്കുന്നു.

സൂത്രധാരൻ: ഭാഷ,വേഷം,മെയ്നില എന്നിവകൊണ്ട്, ഭാവാവേശത്താൽ അനേകവികാരങ്ങളോടെ, സർവജ്ഞനായ, മൂന്നുലോകങ്ങളുടേയും ചലനമുൾക്കൊണ്ട് എതിരില്ലാതെ, നടനും പ്രേക്ഷകനും ഒന്നായിത്തീർന്ന് നൃത്തം ചെയ്യുന്നവനുമായ ആ ദിവ്യകപാലി വിശാലഭൂമിയാകുന്ന ഭിക്ഷാപാത്രം നിറയെ സൽകീർത്തിയെ നൽകുമാറാകട്ടെ.

സപത്നിദുഃഖം അനുഭവിയ്ക്കുന്ന എന്റെ ആദ്യഭാര്യയെ സന്തോഷിപ്പിയ്ക്കുവാൻ ഒരു വഴി കണ്ടെത്തി. ഇവിടെ കൂടിയിരിക്കുന്നവരുടെ മുന്നിൽ ഒരു നാടകം അവതരിപ്പിക്കാനായി അനവധികാലത്തിനുശേഷം ഞാൻ നിയുക്തനായിരിക്കുന്നു. ഞാൻ ഇക്കാര്യം അവളോട് പറയട്ടെ.
(അണിയറയിലേയ്ക്ക് തിരിഞ്ഞ്) പ്രിയേ, ഇവിടെ വരൂ.

(പ്രവേശിച്ച്)

നടി: (ദേഷ്യത്തോടെ) ആര്യ, കാലങ്ങൾക്ക് ശേഷം ചെറുപ്പക്കാരുടെ ലക്കില്ലാവിളയാട്ടം കാണിയ്ക്കാൻ വന്നതാണോ?

സൂത്രധാരൻ: അങ്ങിനെ തന്നെ

നടി: അത് നിന്റെ മറ്റവളെ കാണിയ്ക്ക്

സൂത്രധാരൻ: എനിയ്ക്ക് നിന്നോടൊപ്പം കളിയ്ക്കണം

നടി: നിന്നോട് ആരെങ്കിലും പറഞ്ഞോ?

സൂത്രധാരൻ: ഉവ്വ്. എന്തിനധികം? നീ കൂടെ കളിച്ചാൽ നിനക്ക് നല്ല പ്രതിഫലം കിട്ടും.

നടി: സന്തോഷമായിക്കാണും അല്ലേ?

സൂത്രധാരൻ: പ്രിയേ, നിനക്കും സന്തോഷമായില്ലേ? കൂടിയിരിക്കുന്നവർ നിന്റെ പ്രകടനം കണ്ട് സന്തോഷിച്ചാൽ ഉദാരമായ പ്രതിഫലം കിട്ടും.

നടി: (സന്തോഷത്തോടെ) മാന്യജനങ്ങളുടെ പ്രീതി എനിയ്ക്കുണ്ടോ?

സൂത്രധാരൻ: തീർച്ചയായും എനിയ്ക്കുറപ്പുണ്ട്

നടി: എന്നാലിനി നിന്റെ പ്രീതിയ്ക്കായി ഞാൻ എന്താണ് ചെയ്ത് തരേണ്ടത്?

സൂത്രധാരൻ: എന്തിനാണ് പ്രീതിയെ പറ്റി സംസാരിയ്ക്കുന്നത്? പ്രിയപ്പെട്ടവളേ, വിടർന്ന മന്ദഹാസം, വളഞ്ഞ പുരികക്കൊടി, തക്കാളിക്കവിൾ എല്ലാം ചേർന്ന നിന്റെ ഈ സുന്ദരമുഖം ഒരിയ്ക്കൽ കണ്ടാൽ അതിൽ കൂടുതൽ പ്രീതി ഞാൻ എന്തിനന്വേഷിക്കണം?

നടി: എന്താണ് കളിയ്ക്കാൻ ഉദ്ദേശിയ്ക്കുന്നത്?

സൂത്രധാരൻ: നടേ നീ തന്നെ പറഞ്ഞ പോലെ ലക്കില്ലാവിളയാട്ടം എന്ന പരിഹാസക്കൂത്ത്.

നടി: (ആത്മഗതം) എനിയ്ക്കിവനോട് ദേഷ്യമൊന്നും ഇല്ല. കണ്ടില്ലെ, ഞാൻ പറയുന്നതൊക്കെ അവന്റെ മനസ്സിലിരിയ്ക്കുന്നവയാകുന്നത്. (ഉറക്കെ) ശരി, കാണിയ്ക്കാൻ പോകുന്ന ഈ കൃതി ആരെഴുതിയതാണ്?

സൂത്രധാരൻ: കേൾക്കൂ പ്രിയേ, പല്ലവരാജ്യത്തിൽ സിംഹവിഷ്ണുവർമ്മൻ എന്നുപേരായ ഒരു ശൂരനായ ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹം തന്റെ മിടുക്കുകൊണ്ട് പ്രജകൾക്ക് പ്രിയനായിരുന്നു. ശൂരത കൊണ്ട് ഇന്ദ്രതുല്യനായിരുന്നു. ഉദാരതകൊണ്ട് കുബേരനെക്കൂടെ തോൽപ്പിക്കുമായിരുന്നു. ഈ കൃതിയുടെ കർത്താവ് അദ്ദേഹത്തിന്റെ മകൻ, പ്രജാതൽപ്പരനായ രാജ മഹേന്ദ്രവിക്രമ വർമ്മൻ ആണ്. പണ്ട് മഹാപ്രളയം വന്നപ്പോൾ സകലമാനസസ്യജീവജാലങ്ങളും രക്ഷയ്ക്കായി ആദിപുരുഷനെ ആശ്രയിച്ചപോലെ, കലിയുഗത്തിൽ, ആശ്രയം ലഭിയ്ക്കാതെ, ബുദ്ധി, അനുകമ്പ, സത്യസന്ധത,കല, ഉദാരത, സത്യം, ഭംഗി, അഭിമാനം, നിശ്ചയദാർഢ്യം, വിനയം തുടങ്ങിയ ഗുണങ്ങൾ എല്ലാം രാജ മഹേന്ദ്രവിക്രമ വർമ്മനെ ആശ്രയിച്ചു. മാത്രമല്ല, രാജ മഹേന്ദ്രവിക്രമ വർമ്മ ഗുണമുള്ള വചനങ്ങൾ വളരെ ലളിതമായി പറയും.

നടി: എന്തിനു താമസിയ്ക്കുന്നു? കളി വേഗം തുടങ്ങട്ടെ.

സൂത്രധാരൻ: ക്ഷമിയ്ക്കൂ. മഹത്കവികളുടെ കീർത്തി ഞാൻ എന്റെ ദുർബലശബ്ദത്തിൽ പാടുന്നു

(അണിയറയിൽ) പ്രിയേ, ദേവസോമേ

സൂത്രധാരൻ: പൂസായിയ കപാലി, യുവതികളുടെ സഖാവ്, കപാലം നിധിപോലെ..

(രണ്ട് പേരും പോകുന്നു)

## സ്ഥാപന അവസാനിച്ചു

(ആ സമയം കപാലി കൂട്ടുകാരിയോടൊത്ത് പ്രവേശിയ്ക്കുന്നു)

കപാലി: (ലക്കില്ലാതെ ആടുന്നതായി അഭിനയിച്ച്) പ്രിയേ ദേവസോമേ. ഇഷ്ടാനുസരണം രൂപം മാറാനുള്ള കഴിവ് തപസ്സുകൊണ്ട് നേടിയെടുക്കാം എന്നുള്ളത് സത്യം തന്നെ. പരമവ്രതം ശരിയായി അനുഷ്ഠിക്കുന്നതുകൊണ്ട് നീ രൂപം മാറി സുന്ദരിയായിരിക്കുന്നു. നീ ആണെങ്കിൽ,
വിയർപ്പുകണങ്ങൾ പൊടിഞ്ഞ നിന്റെ മുഖത്തെ പുരികക്കൊടികളുടെ ആഢ്യചലനങ്ങൾ അകാരണമായ മന്ദഹാസം അവ്യക്തമായ വാക്കുകൾ ചുകന്ന, നൃത്തം ചെയ്യുന്ന കണ്ണുകൾ അലസമായ നോട്ടം തോളറ്റം തൂങ്ങിക്കിടക്കുന്ന മാല.

ദേവസോമ: പ്രഭോ, അങ്ങ് പറയുന്നത് കേട്ടാൽ ഞാൻ ആണ് പൂസായവൾ എന്ന് തോന്നുമല്ലൊ.

കപാലി: എന്തുപറഞ്ഞു നീ?

ദേവസോമ: ഹേയ്.. ഞാനൊന്നും പറഞ്ഞില്ല

കപാലി: എന്ത്? ഞാൻ പൂസായിരിക്കുന്നുവോ?

ദേവസോമ: പ്രഭോ, തലചുറ്റുന്നു. ഭൂമി തിരിയുന്നു. വീഴാൻ പോകുന്നു എന്നെ പിടിയ്ക്കൂ.

കപാലി: ശരി പ്രിയേ, നിന്നെ പിടിച്ചിരിയ്ക്കുന്നു. (താങ്ങാൻ നോക്കുന്നു വീഴുന്നു) പ്രിയേ സോമദേവേ, നിന്നെ താങ്ങാൻ വരുമ്പോൾ നീ എന്തിനാണ് ദേഷ്യപ്പെട്ട് അകലെ പോകുന്നത്?

ദേവസോമ: ഹ, നിന്റെ മറ്റവൾ സോമദേവയായിരിക്കും നീ ശിരസ്സുകുനിച്ചാലും ദേഷ്യപ്പെട്ട് പൊകുന്നത്.

കപാലി: നീ സോമദേവയല്ലേ? (ആലോചിച്ച്) അല്ല, ശരിതന്നെ ദേവസോമ ആണല്ലൊ നീ.

ദേവസോമ: നിന്റെ മറ്റവളെ നിനക്കത്ര ഇഷ്ടമെങ്കിൽ, പക്ഷെ അവളെ എന്റെ പേരു വിളിക്കരുത്.

കപാലി: പ്രിയേ പൊറുക്കൂ. ഇത് നാക്ക് തെറ്റിയതല്ലേ? ഞാൻ നല്ല പൂസാണ്.

ദേവസോമ: അതുശരി, ഇപ്പോൾ മദ്യത്തിനായി കുറ്റം.

കപാലി: ശരി ശരി.. മദ്യം എന്നെ നിയന്ത്രിയ്ക്കുന്നുവോ? എങ്കിൽ ഇന്നു മുതൽ ഞാൻ മദ്യപാനം നിർത്തി.

ദേവസോമ: അയ്യോ പ്രഭോ! അരുത് അരുത്. ഞാനായിട്ട് അങ്ങയുടെ വ്രതഭംഗം വരുത്തി തപസ്സ് നിർത്തരുത്.
(കപാലിയുടെ കാലിൽ വീഴുന്നു)

കപാലി: (സന്തോഷത്തോടെ എഴുന്നേൽപ്പിച്ച് ആലിംഗനം ചെയ്ത്) നമഃ ശിവായ! പ്രിയേ, പൂസായനിലയിൽ, ലളിതസ്വഭാവമായ വികൃതവേഷം ധരിച്ച നിന്റെ കണ്ണുകളിലെ ആഴത്തിലേക്ക് നോക്കിയാൽ, മോക്ഷമാർഗ്ഗത്തിലേക്ക് ഇപ്രകാരമുള്ള മനോഹര വഴി കണ്ടെത്തിയ ആ പിനാകപാണിയായ ഭഗവാൻ നീണാൾ വാഴട്ടെ!

ദേവസോമ: ഇങ്ങനെ പറയുന്നത് ശരിയാണോ പ്രഭോ?
അർഹന്തന്മാരുടെ(ബുദ്ധസംന്യാസികൾ) മോക്ഷമാർഗ്ഗം വേറെ അല്ലേ?

കപാലി: അവർ മിഥ്യാവാദികൾ ആണ് ഭദ്രേ. എന്തുകൊണ്ടെന്നാൽ, കാര്യകാരണങ്ങൾക്ക് ഹേതുവായിട്ടുള്ളത് ഒന്നുതന്നെയാണെന്ന് അവർ പറയും. അതായത് ദുഃഖകാര്യം സുഖമാണെന്ന് പറഞ്ഞ് അവർ അവരുടെ തന്നെ വാദങ്ങളുടെ മുനയൊടിയ്ക്കുന്നു.

ദേവസോമ: ശാന്തം പാപം!

കപാലി: ശാന്തം പാപം! ശകാരിയ്ക്കാനായിട്ട് കൂടെ അവറ്റകളെ കുറിച്ച് മിണ്ടുന്നത് ശരിയല്ല. അവർ ആളുകളെ ബ്രഹ്മചര്യത്തിനു നിർബന്ധിക്കും. തലമുടി കളയണം, കുളിയ്ക്കരുത്, ഭക്ഷിയ്ക്കരുത്, നാറ്റവസ്ത്രം ധരിയ്ക്കണം ഹൗ! എന്തൊക്കെ നിബന്ധനകൾ ആണവർക്ക്! അവറ്റകളെ പറഞ്ഞ നാക്ക് ശുദ്ധമാക്കാൻ എനിയ്ക്ക് ഇനിയും മദ്യം വേണം.

ദേവസോമ: എന്നാൽ നമുക്ക് മറ്റൊരു മദ്യശാലയിലേയ്ക്ക് പോകാം.

കപാലി: അങ്ങിനെ തന്നെ

(രണ്ട് പേരും ചുറ്റിനടക്കുന്നു)

കപാലി: ഉയർന്നഗോപുരങ്ങളുടെ അറ്റത്തിരിയ്ക്കുന്ന മഴമേഘങ്ങളുടെ ഗർജ്ജന സദൃശമായ മൃദംഗധ്വനി. പൂക്കച്ചവടക്കാരുടെ പൂക്കൾ മറ്റൊരു വസന്തം കൊണ്ടുവന്ന പോലെ. നടന്നു നീങ്ങുന്ന യുവതികളുടെ ചലനമർമ്മരങ്ങൾ കാമദേവന്റെ വിജയം ആഘോഷിക്കുന്നു. അഹോ! കാഞ്ചിപുരം അതി സുന്ദരം തന്നെ. കൂടാതെ, മുനികൾ കൈവരിച്ച സമാന്തരങ്ങൾ ഇല്ലാത്ത അനതിശയമായ അനന്തവുമായ സൗഖ്യത്തെ ഇവിടെ പൂർണ്ണമായി കാണുന്നത് അതിശയകരം തന്നെ. കാമഭോഗാത്മാക്കൾക്കും അതേ സുഖം അനുഭവിയ്ക്കാം. (മുനിമാരെ പോലെ സർവ്വം ത്യജിയ്ക്കണ്ട ആവശ്യമില്ലെന്നർത്ഥം)

ദേവസോമ: ഭഗവതി വാരുണിയെ(=മദ്യത്തിന്റെ ദേവി) പോലെ കാഞ്ചിയും അതിമധുരമാണ്.

കപാലി: പ്രിയേ, നോക്കൂ നോക്കൂ. ഈ മദ്യശാല യജ്ഞഭൂമിയെപ്പോലെ കാണപ്പെടുന്നു. ശാലയുടെ കൊടിമരം യജ്ഞശാലയിലെ തൂണുപോലെ. മദ്യം തന്നെ സോമരസവും. മദ്യസേവനടത്തുന്നവർ പുരോഹിതന്മാർ. മദ്യചഷകങ്ങൾ ചമസങ്ങൾ (യജ്ഞത്തിലുപയോഗിക്കുന്ന ഒരു തരം കപ്പ്). വരട്ടിയ ഇറച്ചിയും മത്സ്യവും മറ്റും ഹോമദ്രവ്യങ്ങൾ. കുടിയന്മാരുടെ വർത്തമാനം യജുർവേദമന്ത്രങ്ങൾ, അവരുടെ പാട്ട് സാമവേദമന്ത്രങ്ങൾ. ഷാപ്പിലെ തവികൾ സ്രുവങ്ങൾ(=യജ്ഞത്തിനുപയോഗിയ്ക്കുന്ന കോരികകൾ). അവരുടെ ദാഹം തന്നെ അഗ്നി. കള്ളുഷാപ്പുടമ തന്നെ യജ്ഞത്തിന്റെ യജമാനൻ.

ദേവസോമ: നമുക്ക് കിട്ടുന്ന ഭിക്ഷ രുദ്രഭാഗം(യജ്ഞത്തിൽ രുദ്രദേവനുള്ള അർപ്പണഭാഗം) ആകട്ടെ.

കപാലി: അഹോ! നോക്കൂ. താളമേളത്തിനനുസരിച്ച് ആടിയാടി തോന്നിയപോലെ ആംഗ്യം കാണിച്ച്, പിറുപിറുത്ത്, പുരികമിളക്കി മേൽമുണ്ട് ശരിയാക്കാനായി കൈകളുയർത്തി, കഴുത്തിലെ ആഭരണങ്ങൾ അസ്ഥാനത്തായി, അഴിയുന്ന മുണ്ട് ശരിയാക്കാൻ തുടങ്ങുമ്പൊൾ താളം തെറ്റിയുള്ള മദ്യപാനികളുടെ കൂത്താട്ടം മനോഹരം തന്നെ.

ദേവസോമ: ആഹാ, എന്റെ ഗുരു രസികൻ തന്നെ.

കപാലി: ഭഗവതി വാരുണിയെ ഒരു ഗ്ലാസ്സിലൊഴിയ്ക്കുന്ന സമയം ഭംഗിയുള്ള വസ്ത്രങ്ങളും ആഭരണങ്ങളും അഴിയുന്നു. പ്രണയകുപിതന്മാരുടെ കോപം തീരുന്നു. യുവാക്കൾക്ക് ധൈര്യം കിട്ടുന്നു. ശൃംഗാരത്തിന്റെ ജീവിതം തന്നെ ഇവളിലാണ്. എന്തിനധികം?
കാമദേവനെ മഹാദേവൻ മൂന്നാം തൃക്കണ്ണ് തുറന്ന് ദഹിപ്പിച്ചു എന്ന് പറയുന്നത് ശരിയല്ല. നമ്മുടെ ഉള്ളിൽ കത്തിനിൽക്കുന്ന മദനാഗ്നികാരണം കാമദേവൻ ദ്രവീകരിച്ച് എണ്ണയായതാണ്.

ദേവസോമ: ഭഗവാൻ, അത് ശരിയായിരിക്കാം. ലോകോപകാരിയായ ലോകനാഥൻ ലോകത്തെ നശിപ്പിക്കുകയില്ല.

(രണ്ടുപേരും അവരവരുടെ കവിളത്ത് തട്ടുന്നു)

കപാലി: ഭവതി ഭിക്ഷാം ദേഹി! (ഭിക്ഷ തന്നാലും)

(അണിയറയിൽ)

ഭഗവൻ, ഇതാ ഭിക്ഷ സ്വീകരിച്ചാലും

കപാലി: ശരി, സ്വീകരിയ്ക്കുന്നു. പ്രിയേ എന്റെ കപാലം എവിടെ?

ദേവസോമ: ഞാൻ കണ്ടില്ലല്ലൊ

കപാലി: (ആലോചിച്ച്) ങ്ഹാ, ഞാനത് മറ്റേ മദ്യശാലയിൽ മറന്നുവെച്ചെന്ന് തോന്നുന്നു. നമുക്ക് തിരിച്ച് ചെന്ന് നോക്കാം.

ദേവസോമ: ഭഗവാൻ, ബഹുമാനത്തോടെ തരുന്ന ഭിക്ഷ സ്വീകരിയ്ക്കാതിരിയ്ക്കരുത്. നമ്മൾ എന്ത് ചെയ്യും ഇപ്പോൾ?

കപാലി: ആപത്ത് കാലത്ത് ഉചിതമായ അടിയന്തരനിയമങ്ങൾ പിൻതുടരുക. ഈ പശുക്കൊമ്പിൽ ഭിക്ഷ സ്വീകരിച്ചാലും.

ദേവസോമ: ശരി തന്നെ.

(ദേവസോമ മദ്യഭിക്ഷ പശുക്കൊമ്പിൽ സ്വീകരിയ്ക്കുന്നു)

(ശേഷം രണ്ട് പേരും ചുറ്റിനടന്ന് അന്വേഷിക്കുന്നു.)

കപാലി: (വിഷാദത്തോടെ) എന്തൊരു കഷ്ടം! എവിടേയും അത് കാണുന്നില്ല
അല്ലയോ മഹേശ്വരാ ശിവഭക്തരെ, എന്റെ ഭിക്ഷാപാത്രം കണ്ടുവോ?
എന്തേ പറഞ്ഞത്? നിങ്ങൾ കണ്ടിട്ടില്ല എന്നോ
ആഹാ! കഷ്ടം നശിച്ചു എല്ലാം. എന്റെ തപസ്സ് നശിച്ചു. തപസ്സ് മുറിഞ്ഞുപോയി.
കപാലമില്ലാതെ ഞാനെങ്ങനെ ഒരു കപാലിയാകും? കഷ്ടേ കഷ്ടം!
ശുദ്ധവുംശുഭ്രവുമായ ആ കപാലം, കുടിയ്ക്കാനും കഴിയ്ക്കാനും ഉറങ്ങാനും സഹായം!
നല്ലൊരു സുഹൃത്തിന്റെ വേർപാടുപോലെ ഇപ്പോൾ എന്റെ മനസ്സിനെ മഥിയ്ക്കുന്നു.

(കപാലി താഴെകിടന്ന് തലയടിച്ച് ഉരുളുന്നു) ങ്ഹെ? നഷ്ടപ്പെട്ടിട്ടില്ല. എന്റെ തലയോട്ടി സുരക്ഷിതമാണല്ലൊ. എനിയ്ക്ക് കപാലി എന്ന വിശേഷണം നഷ്ടപ്പെട്ടിട്ടില്ല. (സ്വന്തം തലയോട്ടി കേടില്ലാതെ കഴുത്തിനുമുകളിൽ ഉണ്ടല്ലൊ എന്ന അർത്ഥത്തിൽ)

(എഴുന്നേറ്റ്)

ദേവസോമ: ഭഗവാൻ, താങ്കളുടെ കപാലഭിക്ഷാപാത്രം ആരായിരിക്കും എടുത്തിട്ടുണ്ടാവുക?

കപാലി: പ്രിയേ, ഒന്നുകിൽ ഒരു നായ അല്ലെങ്കിൽ ഒരു ബുദ്ധഭിക്ഷു കാരണം അതിൽ വരട്ടിയ മാംസമുണ്ടായിരുന്നല്ലൊ.

ദേവസോമ: എന്നാൽ നമുക്ക് കാഞ്ചീപുരം മുഴുവൻ നടന്ന് അന്വേഷിക്കാം.

കപാലി: ശരി പ്രിയേ.

(രണ്ട് പേരും ചുറ്റിനടക്കുന്നു)

(ശേഷം ബുദ്ധഭിക്ഷു കയ്യിൽ പിടിച്ച് വസ്ത്രംകൊണ്ട് മറച്ച ഭിക്ഷാപാത്രവുമായി പ്രവേശിയ്ക്കുന്നു)

ബുദ്ധഭിക്ഷു: (ഗന്ധം ശ്വസിച്ചുകൊണ്ട്) ആഹ്! ബുദ്ധോപാസകൻ ധനദാസന്റെ മഹാദാനമഹിമ മറ്റാരേക്കാളും അതിവിശിഷ്ടം തന്നെ. ഇന്നവൻ ഭിക്ഷയായി തന്ന മത്സ്യമാംസാദി നിറഞ്ഞ ഭക്ഷണം പലവർണ്ണങ്ങളലാലും ഗന്ധങ്ങളലാലും രുചികളാലും അതിവിശിഷ്ടം തന്നെ. ഇനി തിരിച്ച് വിഹാരത്തിലേയ്ക്ക് തന്നെ മടങ്ങാം.

(ആത്മഗതം ചെയ്തുകൊണ്ട് ചുറ്റിനടക്കുന്നു)

അനുകമ്പാഹൃദയനായ ഭഗവാൻ ബുദ്ധൻ ഉപാസകരോട് കൊട്ടാരങ്ങളിൽ വസിയ്ക്കാനും നല്ലമെത്തയിൽ ഉറങ്ങാനും, പ്രാതൽ കഴിയ്ക്കാനും അത്താഴമായി സ്വാദിഷ്ടമായ പഴച്ചാറുകൾ കഴിയ്ക്കാനും അഞ്ചുതരം സുഗന്ധദ്രവ്യങ്ങൾ അടങ്ങിയ വെറ്റില കൂട്ടി മുറുക്കാനും നല്ലവേഷം ധരിയ്ക്കാനുമെല്ലാം ഉപദേശിച്ചു. പക്ഷെ, ഭാര്യാസുഖവും മദ്യസേവയും അരുത് എന്ന് പറഞ്ഞു. പക്ഷെ സർവ്വജ്ഞനായ അദ്ദേഹം അങ്ങനെ പറയാൻ വഴിയില്ല. വല്ല വയസ്സൻ ബുദ്ധസംന്യാസികളും ഭാര്യാസുഖത്തേയും മദ്യസേവയേയും പറ്റി പറയുന്ന ഭാഗങ്ങൾ വിശുദ്ധഗ്രന്ഥങ്ങളിൽ നിന്നും എടുത്ത് മാറ്റിയതാവാനേ തരമുള്ളൂ. അവർക്ക് ചെറുപ്പക്കാരോട് അസൂയ ആണല്ലൊ. മാറ്റങ്ങൾ വരുത്താത്ത ആ മൂലഗ്രന്ഥം എവിടെ ആണാവോ? എനിയ്ക്കത് ലഭിച്ചെങ്കിൽ ഭഗവാൻ ബുദ്ധന്റെ മുഴുവൻ വാക്കുകളും കണ്ടെടുത്തതിന്റെ തൃപ്തി ബുദ്ധസംന്യാസി സമൂഹത്തിനു സ്വന്തമാകും.

(ചുറ്റിനടക്കുന്നു)

ദേവസോമ: പ്രഭോ, നോക്കൂ. രാജവീഥിയിലെ ജനക്കൂട്ടത്തിന്റെ തിരക്കിനിടയിലൂടെ ചുവന്നവസ്ത്രം ധരിച്ച് ഒരുവൻ പോകുന്നത് കാണൂ. സങ്കോചത്തോടെ ചുറ്റും നോക്കി കുനിഞ്ഞ് കുനിഞ്ഞ് വല്ലവരും നോക്കുന്നുണ്ടോ എന്ന ആകാംഷ നിറഞ്ഞ

കണ്ണുകളോടെ വേഗം വേഗം അവൻ പോകുന്നു. അവനെന്തോ പേടിച്ചാണ് പോകുന്നതെന്ന് തോന്നുന്നു.

കപാലി: പ്രിയേ നീ പറഞ്ഞത് സത്യം തന്നെ. എന്തോ മറയ്ക്കുന്ന പോലെ അവന്റെ കൈകൾ വേഷത്തിനുള്ളിൽ തിരുകിയിരിക്കുന്നു.

ദേവസോമ: പ്രഭോ, നമുക്ക് ചെന്ന് അവനെ പിടിയ്ക്കാം.

കപാലി: ശരി (അടുത്ത് ചെന്ന്) എടാ ഭിക്ഷു നിൽക്കവിടെ

ബുദ്ധഭിക്ഷു: ങ്ഹെ? എന്നെ ആരാവിളിയ്ക്കുന്നത്? (തിരിഞ്ഞ് നോക്കി) ഹോ ഏകാമ്രനാഥന്റെ അമ്പലത്തിനു(=(കാഞ്ചിയിലെ പ്രസിദ്ധമായ ശിവക്ഷേത്രം) സമീപം താമസിയ്ക്കുന്ന ആ ദുഷ്ടകപാലി ആണല്ലൊ ഇത്. എനിയ്ക്ക് കള്ളുകുടിച്ച് ലക്കില്ലാത്തവന്റെ ഉപദ്രവം ഏൽക്കാൻ വയ്യ. (ധൃതിയിൽ പോകുന്നു)

കപാലി: ആഹാ പ്രിയേ നമ്മുടെ കപാലം കണ്ട്പിടിച്ചു. എന്നെക്കണ്ടപ്പോൾ അവൻ ഓടുന്നത് കണ്ടില്ലേ? അവൻ തന്നെ കള്ളൻ. (പെട്ടെന്ന് മറികടന്ന് ഭിക്ഷുവിനെ തടഞ്ഞ് നിർത്തുന്നു) എടാ തെമ്മാടി, ഇനി എവിടെ പോകാനാണ് നീ?

ബുദ്ധഭിക്ഷു: കപാലി അരുത്, അരുത്. എന്താണിത്? (ആത്മഗതമായി മെല്ലെ) ആഹാ! ഭക്തയെ കാണാൻ നല്ല ചന്തമുണ്ടല്ലൊ.

കപാലി: എടാ ഭിക്ഷൂ കേൾക്ക്, എനിയ്ക്ക് ഇപ്പോ നീ വസ്ത്രത്തിനടിയിൽ ഒളിപ്പിച്ചതെന്ത് എന്നറിയണം. കാണിയ്ക്ക്

ബുദ്ധഭിക്ഷു: അതിലെന്ത് കാണാനിരിയ്ക്കുന്നു? അത് വെറും ഭിക്ഷാപാത്രം.

കപാലി: അതുതന്നെ ആണെനിയ്ക്ക് കാണേണ്ടതും

ബുദ്ധഭിക്ഷു: ഇല്ല കപാലി ഇല്ല. ഭിക്ഷപാത്രം മറച്ച് വെയ്ക്കുന്നത് തന്നെ ഉചിതം

കപാലി: ഓഹോ അപ്പോൾ സാധനങ്ങൾ ഒളിപ്പിയ്ക്കാനായിരിക്കും ബുദ്ധൻ നിങ്ങളോട് ഇത്തരം വസ്ത്രം ധരിയ്ക്കാൻ ആദ്യമേ പറഞ്ഞത്, അല്ലേ?

ബുദ്ധഭിക്ഷു: ഇത് സത്യം

കപാലി: ഇത് സംവൃതസത്യം(=മൂടിയസത്യം) എനിയ്ക്ക് പരമമായ സത്യം ആണറിയേണ്ടത്

ബുദ്ധഭിക്ഷു: കളിയാക്കുന്നത് മതി. ഭിക്ഷാസമയം കഴിഞ്ഞു. എനിയ്ക്ക് പോകണം. (പോകാൻ തുടങ്ങുന്നു)

കപാലി: എടാ തെമ്മാടി, എന്റെ കപാലം താ
(വസ്ത്രത്തുമ്പ് കടന്ന് പിടിയ്ക്കുന്നു)

ബുദ്ധഭിക്ഷു: നമോ ബുദ്ധായ!

കപാലി: ഒ! നമോ ഖരപടായ(ഖരപടൻ=കള്ളന്മാരുടെ ചോരശാസ്ത്രം എഴുതിയ ആൾ എന്ന് വിശ്വസിക്കപ്പെടുന്നു) എന്നാണ് പറയേണ്ടത്. അവനല്ലെ നിങ്ങളെ ചോരശാസ്ത്രം പഠിപ്പിച്ചത്. അല്ല, ഇക്കാര്യത്തിൽ ചിലപ്പോൾ ബുദ്ധനാകും ഖരപടനേക്കാൾ മീതെ. കാരണം ബ്രാഹ്മണരുടെ മൂക്കിനടിയിൽ നിന്നും വേദങ്ങളിലേയും മഹാഭാരതത്തിലേയും ആശയം നിങ്ങളുടെ തഥാഗതൻ(=ബുദ്ധൻ) മോഷ്ടിച്ച് സ്വന്തം വേദാന്തം എന്ന് അവകാശപ്പെട്ടു. അത് കേട്ട് വിഡ്ഢികളായ ബ്രാഹ്മണർ വായയും പൊളിച്ച് നിന്നു.

ബുദ്ധഭിക്ഷു: ശാന്തം പാപം! ശാന്തം പാപം! (പാപം ക്ഷമിയ്ക്കണേ പാപം ക്ഷമിയ്ക്കണേ)

കപാലി: നല്ല ചിട്ടയുള്ള തപസ്സികളുടെ പാപം എന്തുകൊണ്ട് ക്ഷമിയ്ക്കുന്നില്ല?

ദേവസോമ: ഭഗവാൻ, അങ്ങ് വളരെ ക്ഷീണിതനായി കാണപ്പെടുന്നു. കപാലം ലഭിയ്ക്കാൻ എളുപ്പവഴിയുമില്ല. പശുക്കൊമ്പിലെ മദ്യം അൽപ്പം സേവിച്ച് വാഗ്വാദത്തിനുവേണ്ട ഉൽസാഹം വീണ്ടെടുക്കൂ.

കപാലി: ശരി തന്നെ (ദേവസോമ മദ്യം കപാലിയ്ക്ക് കൊടുക്കുന്നു)

കപാലി: (മദ്യം കുടിച്ചുകൊണ്ട്) പ്രിയേ നീയും കുടിയ്ക്ക്. നിനക്കും ഉഷാർ വരട്ടെ

ദേവസോമ: ഭഗവാൻ, ഞാനും. (കുടിയ്ക്കുന്നു)

കപാലി: ഇവൻ നമ്മളെ ഉപദ്രവിച്ചു എങ്കിലും, പങ്ക് വെയ്ക്കുന്നതിനു നമ്മുടെ വേദാന്തം വളരെ പ്രാധാന്യം കൊടുക്കുന്നുണ്ട്. അതിനാൽ പ്രിയേ ബാക്കിഭാഗം ഇവനു കൊടുക്കൂ.

ദേവസോമ: ഭഗവാന്റെ ആജ്ഞ പോലെ. ഭഗവാൻ (ഭിക്ഷുവിനോടായി) ഇത് സ്വീകരിച്ചാലും

ബുദ്ധഭിക്ഷു: (ആത്മഗതം) ആഹാ! എന്തൊരു ഭാഗ്യം! പക്ഷെ ആളുകൾ കാണുമെന്നൊരു ദോഷമുണ്ട്. (ഉറക്കെ) വേണ്ട സ്വാമിനീ. ഞങ്ങൾക്ക് മദ്യസേവ ഉചിതമല്ല.

(ഇതും പറഞ്ഞ് ബുദ്ധഭിക്ഷു കൊതിപൂണ്ടെന്നപോലെ ചുണ്ടുകൾ നക്കുന്നു)

ദേവസോമ: നാശം! നിനക്കിനി ഇത്രയും നല്ല ഭാഗ്യം കിട്ടില്ല

കപാലി: പ്രിയേ, നോക്കൂ ഇവൻ പറയുന്നതല്ല ചെയ്യുന്നത്. അവൻ ചുണ്ട് നക്കുന്നത് കണ്ടില്ലേ?

ബുദ്ധഭിക്ഷു: നിങ്ങൾക്ക് ദയ ലവലേശം ഇല്ലെ?

കപാലി: എനിയ്ക്ക് ദയയുണ്ടെങ്കിൽ ഞാനെങ്ങനെ നിരാസക്തൻ ആകും?

ബുദ്ധഭിക്ഷു: നിങ്ങൾ നിരാസക്തനെങ്കിൽ രോഷാകുലനാകാനും പാടില്ല

കപാലി: നീ എനിയ്ക്ക് എന്റെ സാധനം തന്നാൽ ഞാൻ രോഷാകുലൻ ആകാതിരിയ്ക്കും

ബുദ്ധഭിക്ഷു: നിന്റെ എന്ത് സാധനം?

കപാലി: എന്റെ കപാലപാത്രം

ബുദ്ധഭിക്ഷു: എന്ത് പാത്രം?

കപാലി: ഇവൻ "എന്ത് പാത്രം" എന്നാക്രോശിയ്ക്കുന്നു. ഇവനു ഉചിതമായിരിക്കും അത് കാരണം, മലകളും സമുദ്രങ്ങളും പോലുള്ള കാണപ്പെടുന്ന മഹാസംഭവങ്ങൾ എല്ലാം മായമാത്രം എന്ന് പറഞ്ഞ് മറച്ചവന്റെ മകനായ നിനക്ക് ഒരു ചെറിയ പാത്രം ഒളിപ്പിച്ച് വെയ്ക്കാൻ എന്താണ് വിഷമം?

ദേവസോമ: ഭഗവാൻ, ഇവൻ നമ്മളെ അതുമിതും പറഞ്ഞ് മയക്കുകയാണ്. അല്ലാതെ പാത്രം തരില്ല. അവന്റെ കയ്യിൽ നിന്നും പാത്രം പെട്ടെന്ന് പിടിച്ച് വാങ്ങി നമുക്ക് പോകാം.

കപാലി: അങ്ങിനെ തന്നെ പ്രിയേ. (കപാലി പാത്രം പിടിച്ച് വാങ്ങാൻ ശ്രമിയ്ക്കുന്നു)

ബുദ്ധഭിക്ഷു: ഉപദ്രവിയ്ക്കരുത് ദുഷ്ടകാപാലികാ
(കപാലിയെ കൈകൾ കൊണ്ട് തള്ളിമാറ്റി കാലുകൊണ്ട് തൊഴിയ്ക്കുന്നു)

കപാലി: ഹമ്മേ, ഞാൻ വീണൂ!

ദേവസോമ: എടാ ദാസീപുത്രാ നിന്നെ ഞാൻ കൊല്ലും (ഭിക്ഷുവിന്റെ തലമുടി പിടിച്ച് വലിയ്ക്കാനായി ശ്രമിയ്ക്കുന്നു. കിട്ടാതെ വീഴുന്നു)

ബുദ്ധഭിക്ഷു: (ആത്മഗതം) ആഹാ, തലമുണ്ഡനം ചെയ്യാൻ നിർദ്ദേശിച്ചതിനു ശ്രീബുദ്ധനു നമസ്കാരം. (ഉറക്കെ) എഴുന്നേൽക്കൂ ഉപാസികേ, എഴുന്നേൽക്കൂ. (ദേവസോമയെ എഴുന്നേൽക്കാൻ സഹായിക്കുന്നു)

കപാലി: മഹേശ്വരന്മാരെ, ശൈവഭക്തരേ, നോക്കൂ, ബുദ്ധസംന്യാസി എന്ന് പറയുന്ന ഈ ദുഷ്ടനാഗസേനൻ എന്റെ പ്രിയതമയുടെ പാണിഗ്രഹണം ചെയ്യുന്നു.

ബുദ്ധഭിക്ഷു: അഹോ, ഉപാസകാ, അരുത് അരുത്. വീണുകിടക്കുന്നവരെ സഹായിക്കുക മാത്രമേ ഞാൻ ചെയ്തിട്ടുള്ളൂ.

കപാലി: ഒഹൊ. അതും നിന്റെ ആ സർവ്വജ്ഞന്റെ ധർമ്മം ആണോ? ശരി അങ്ങിനെ എങ്കിൽ ഞാനല്ലെ ആദ്യം വീണത്? എടാ നിന്റെ തലയോട്ടി തന്നെ ഞാൻ എന്റെ ഭിക്ഷാപാത്രം ആക്കും.

(എല്ലാവരും അടിപിടികൂടുന്നു)

ബുദ്ധഭിക്ഷു: ദുഃഖം! ദുഃഖം!

കപാലി: നോക്കൂ മഹേശ്വരന്മാരെ, കാണൂ ശൈവരേ, ദുഷ്ടഭിക്ഷു എന്ന് പറഞ്ഞ് ഇവനെന്റെ ഭിക്ഷാപാത്രം മോഷ്ടിച്ചത് മാത്രം പോരാ എന്നിട്ട് ഉറക്കെ കരയുന്നു. എന്നാൽ ശരി ഞാനും കരയും. "അബ്രാഹ്മണ്യം, അബ്രാഹ്മണ്യം" ബ്രാഹ്മണനെ ആക്രമിയ്ക്കുന്നു.

(ആ സമയം പാശുപതൻ പ്രവേശിയ്ക്കുന്നു)

പാശുപതൻ: സത്യസോമ, എന്തിനാ നീ തൊള്ളയിടുന്നത്?

കപാലി: എടാ ബഭ്രുകൽപ്പാ, ഭിക്ഷു എന്ന് പറയുന്ന ഈ ദുഷ്ടൻ നാഗസേനൻ എന്റെ ഭിക്ഷാപാത്രം മോഷ്ടിച്ചു എന്ന് മാത്രമല്ല അത് തിരിച്ച് തരുന്നുമില്ല.

പാശുപതൻ: (ആത്മഗതം) ഇവിടെ ഞാൻ ചെയ്യുന്നത് പണ്ടേ ഗന്ധർവന്മാർ ചെയ്തതാണ്. ഈ ദുഷ്ടൻ, എന്റെ പെണ്ണിനെ ആ ക്ഷുരകദാസിയെ, ഇവൻ ഇവന്റെ തുണിയുടെ ഉള്ളിലെ കവടി, പശുവിനു പുല്ലുകാണിയ്ക്കുന്നതു പോലെ, എപ്പോഴും പ്രദർശിപ്പിച്ച് വശീകരിയ്ക്കും. പകരം ചെയ്യാൻ പറ്റിയ സന്ദർഭം ഇത് തന്നെ. ശത്രുവിന്റെ ശത്രു മിത്രം എന്നാണല്ലൊ. (ഉറക്കെ) ഓ നാഗസേന, ഇവൻ പറയുന്നത് സത്യമാണോ?

ബുദ്ധഭിക്ഷു: ഭഗവാൻ, താങ്കളും എന്താണ് ഇങ്ങനെ സംസാരിക്കുന്നത്? തരാത്ത ദാനം പിടിച്ച് വാങ്ങുന്നത് ഞങ്ങൾക്ക് അനുവദനീയമല്ല. നുണപറയുന്നത് ഞങ്ങൾക്ക് അനുവദനീയമല്ല. ബ്രഹ്മചര്യത്തിൽ നിന്നും വിടുതൽ ഞങ്ങൾക്ക് അനുവദനീയമല്ല. പ്രാണനെ ഹോമിയ്ക്കുന്നത് ഞങ്ങൾക്ക് അനുവദനീയമല്ല. അസമയത്ത് ഭോജനം ഞങ്ങൾക്ക് അനുവദനീയമല്ല. ബുദ്ധധർമ്മസംഘം ശരണം ഗച്ഛാമി. (ബുദ്ധന്റെ ധർമ്മ ത്തേയും സംഘത്തേയും ശരണം പ്രാപിയ്ക്കുന്നു)

പാശുപതൻ: സത്യസോമാ, കേട്ടില്ലെ? ഇതാണവരുടെ രീതി. ഇതിനു നിന്റെ മറുപടി എന്താണ്?

കപാലി: നുണപറയുന്നത് ഞങ്ങൾക്ക് അനുവദനീയമല്ല

പാശുപതൻ: രണ്ട് പേരും അവരവരുടെ കാര്യങ്ങൾ പറഞ്ഞു. ഇനി ഇതെങ്ങനെ തീരുമാനിയ്ക്കും?

ബുദ്ധഭിക്ഷു: ബുദ്ധധർമ്മം പിന്തുടരുന്ന ഒരു ഭിക്ഷുവിനു മദ്യചഷകം ആവശ്യമുണ്ടോ?

പാശുപതൻ: പ്രതിജ്ഞ ചെയ്തതുകൊണ്ട് ഉറപ്പിക്കാൻ പറ്റില്ലല്ലൊ.

കപാലി: വ്യക്തമായ തെളിവ് ഇവിടെ ഉണ്ടെന്നിരിക്കേ, ഇങ്ങനെ സംസാരിയ്ക്കുന്നത് നിരർത്ഥകമാണ്.

പാശുപതൻ: എന്താണ് പ്രത്യക്ഷമായ തെളിവ്?

ദേവസോമ: ഭഗവാൻ, അവന്റെ തുണിയ്ക്കടിയിൽ ഒളിപ്പിച്ച കയ്യിലെ കപാലം തന്നെ.

പാശുപതൻ: എടാ നീ കേട്ടല്ലോ?

ബുദ്ധഭിക്ഷു: ഈ കപാലം മറ്റ് ആരുടേയും അല്ല. എന്റെ തന്നെ ആണ്.

കപാലി: എന്നാൽ കാണിയ്ക്കെടാ അത്

ബുദ്ധഭിക്ഷു: ശരി (കാണിയ്ക്കുന്നു)

കപാലി: (ആക്ഷേപഹാസ്യത്തോടെ) നോക്കൂ ശിവഭക്തരേ, നോക്കൂ കാപാലികൻ ചെയ്ത അന്യായവും ബുദ്ധഭിക്ഷുവിന്റെ നല്ലനടപ്പും.

ബുദ്ധഭിക്ഷു: തരാത്ത ദാനം പിടിച്ച് വാങ്ങുന്നത് ഞങ്ങൾക്ക് അനുവദനീയമല്ല. നുണപറയുന്നത് ഞങ്ങൾക്ക് അനുവദനീയമല്ല. ബ്രഹ്മചര്യത്തിൽ നിന്നും വിടുതൽ ഞങ്ങൾക്ക് അനുവദനീയമല്ല. പ്രാണനെ ഹോമിയ്ക്കുന്നത് ഞങ്ങൾക്ക് അനുവദനീയമല്ല. അകാലഭോജനം ഞങ്ങൾക്ക് അനുവദനീയമല്ല. ബുദ്ധധർമ്മസംഘം ശരണം ഗച്ഛാമി.

(രണ്ട് പേരും നൃത്തം ചെയ്യുന്നു. ഒരാൾ കപാലം തിരിച്ച് കിട്ടി എന്ന് വിചാരിച്ചും മറ്റേയാൾ കപാലിയുടെ വാദം പൊളിഞ്ഞു എന്ന് വിശ്വസിച്ചും ആണ് നൃത്തം ചെയ്യുന്നത്))

ബുദ്ധഭിക്ഷു: ധിക്കാരി! നാണമില്ലാതെ നൃത്തം ചെയ്യുന്നു.

കപാലി: അ, ആരാണ് നൃത്തം ചെയ്യുന്നത്? (ചുറ്റും നോക്കി) എനിയ്ക്കെന്റെ നഷ്ടപ്പെട്ട ഭിക്ഷാപാത്രം തിരിച്ച് കിട്ടിയ സന്തോഷം ആകുന്ന മലയമാരുതൻ(=മലകളിൽ നിന്നും വരുന്ന കാറ്റ്) ഏൽക്കുമ്പോൾ വള്ളികളെന്ന പോലെ ഞാൻ നൃത്തം ചെയ്യുന്നതായി അവനു തോന്നുന്നതായിരിക്കും.

ബുദ്ധഭിക്ഷു: ഭഗവാൻ, ശ്രദ്ധിച്ചു നോക്കൂ, ഇതിന്റെ നിറമെന്താണ്?

കപാലി: ഞാനെന്ത് പറയാൻ? ഞാൻ കണ്ടു. കാക്കയേക്കാൾ കറുത്തതായി പാത്രം

ബുദ്ധഭിക്ഷു: അപ്പൊ നിനക്ക് ഉറപ്പായില്ലെ പാത്രം എന്റെ തന്നെ എന്ന്.

കപാലി: നിനക്ക് പാത്രത്തിന്റെ നിറം മാറ്റാനും അറിയാമെന്ന് എനിയ്ക് ഉറപ്പായി. എങ്ങനെ എങ്കിൽ ആദ്യം താമരനൂലുപോലെ വെളുത്തനിറമായിരുന്ന നിന്റെ വസ്ത്രം വിചാരിക്കാൻ കൂടെ പറ്റാത്ത ചെയ്തികളാൽ നീ അത് പ്രഭാതകിരണങ്ങളുടെ ചെമ്പ്നിറമാർന്ന ചുവപ്പാക്കി. അപ്പോൾ, ഉള്ളിലും പുറത്തും കാഷായനിറമാർന്ന നിന്റെ അടുക്കൽ കപാലമെത്തിയാൽ അതിന്റെ നിറവും മാറാതിരിയ്ക്കുമോ?

ദേവസോമ: ആഹാ, ഞാൻ നശിച്ചു! നിർഭാഗ്യവതി ഞാൻ!  ബ്രഹ്മാവിന്റെ തലയോട്ടി പോലെ സർവലക്ഷണങ്ങളോടും കൂടി പൂർണ്ണചന്ദ്രനെ പോലെ ഉള്ള, എപ്പോഴും മദ്യഗന്ധിയായിരുന്ന കപാലം, വൃത്തികെട്ട ഇവൻ തൊട്ടതിനാൽ കണ്ടില്ലെ, അതിന്റെ സ്ഥിതി!

(ഇത് പറഞ്ഞ് കരയുന്നു)

കപാലി: പ്രിയേ, സങ്കടപ്പെടരുത്. നമുക്കതിന്റെ വീണ്ടും പഴയപോലെ ശുദ്ധമാക്കാം. മഹാത്മാക്കൾ പ്രായശ്ചിത്തം ചെയ്ത് കളങ്കവിമുക്തി നേടിയിട്ടുണ്ട്. ഉദാഹരണത്തിന്,

ബ്രഹ്മാവിന്റെ ഒരു ശിരസ്സ് അറുത്ത പാപത്തിൽ നിന്നും ശിവഭഗവാൻ മഹാവ്രതം അനുഷ്ഠിച്ച് മുക്തി നേടി. പണ്ട് ഇന്ദ്രൻ ത്വഷ്ട്രിയുടെ മകനായ ത്രിശിരസ്സിനെ വധിച്ച ശേഷം നൂറുയാഗം ചെയ്ത് പാപമുക്തി നേടിയിട്ടുണ്ട്.
എടോ ബഭ്രുകൽപ്പാ, അങ്ങനെ അല്ലേ?

പാശുപതൻ: ആഗമഗ്രന്ഥങ്ങളിൽ(=വേദം പുരാണം തുടങ്ങിയ ഗ്രന്ഥങ്ങൾ) പറഞ്ഞ കാര്യമാണ് നീ ഇപ്പോൾ പറഞ്ഞത്.

ബുദ്ധഭിക്ഷു: ശരി, നിറം മാറ്റിയത് ഞാനാണെങ്കിൽ, ഇതിന്റെ വലിപ്പവും ആകൃതിയും മാറിയതെങ്ങനെ?

കപാലി: മായയുടെ സന്താനപരമ്പരയിൽ പെട്ടവനല്ലേ നീ?

ബുദ്ധഭിക്ഷു: ഹ! എനിയ്ക്ക് നിന്നോട് തല്ലുകൂടാൻ വയ്യ, എടുത്തുകൊണ്ട് പോ

കപാലി: ബുദ്ധനും ഇതുപോലെ ആകും ദാനവീരൻ ആയിട്ടുണ്ടാകുക, അല്ലേ?

പാശുപതൻ: എനിയ്ക്ക് ഈ തർക്കം തീർക്കാൻ പറ്റുന്നില്ല. അതിനാൽ നമുക്ക് കോടതിയെ സമീപിയ്ക്കാം

ദേവസോമ: ഭഗവാൻ, എന്നാൽ ഞങ്ങളുടെ കപാലത്തിനോട് വിട പറയാം.

പാശുപതൻ: നീ എന്താ ഉദ്ദേശിച്ചത്?

ദേവസോമ: ബുദ്ധവിഹാരങ്ങളിലെ സ്വത്തും സുഖവാസവും അനുഭവിയ്ക്കുന്ന ഇവന് കോടതിഉദ്യോഗസ്ഥരുടെ വായനിറയെ കൊടുക്കാൻ വളരെ എളുപ്പമാണ്. ഞാൻ പാവം കാപാലികന്റെ ദാസി. ഞങ്ങൾക്കുള്ള സ്വത്ത് വെറും പാമ്പിൻ തോലും ഭസ്മവും മാത്രം. അതും കൊണ്ട് കോടതിയിലെങ്ങനെ പോകും?

പാശുപതൻ: അല്ല, അത് ശരിയല്ല. അങ്ങനെ അല്ല. സത്യസന്ധരും നീതിമാന്മാരുമായവർ  സ്ഥൈര്യത്തോടെ ധർമ്മത്തെ, കൊട്ടാരത്തിന്റെ തൂണുകൾ പോലെ കാക്കുന്നു.

കപാലി: മതി മതി. സത്യസന്ധനായവനു പേടിയ്ക്കാനൊന്നും ഇല്ല.

ബുദ്ധഭിക്ഷു: ഭഗവാൻ, വഴികാണിച്ചാലും. കോടതിയിലെക്ക് നയിച്ചാലും.

പാശുപതൻ: തീർച്ചയായും.

(എല്ലാവരും ചുറ്റിനടക്കുന്നു)

(ആ സമയം ഭ്രാന്തൻ പ്രവേശിയ്ക്കുന്നു)

ഭ്രാന്തൻ: അതാ നായ. കുരുത്തം കെട്ട തെണ്ടിനായേ, വറുത്ത ഇറച്ചി നിറച്ച് തലയോട്ടി കടിച്ച്പിടിച്ച് നീ ഓടുന്നുവോ? ദാസീപുത്രാ, എവിടേയ്ക്കാണ് നീ ഓടുന്നത്?

അയ്യോ, അവൻ തലയോട്ടി താഴെയിട്ട് എന്നെ കടിയ്ക്കാൻ വരുന്നു! (ചുറ്റും നോക്കി) ഈ കല്ലുകൊണ്ട് അവന്റെ പല്ലെറിഞ്ഞ് കൊഴിയ്ക്കുക തന്നെ. ഓ! എന്റെ ധര്യം കണ്ട് നീ പേടിച്ചോടിപ്പോയോ പരട്ട നായേ? സമുദ്രം ഗ്രാമസൂകര(=പന്നി)ത്തിനുമുകളി കയറി ആകാശത്തേയ്ക്ക് പറന്ന് രാവണനെ കീഴ്പ്പെടുത്തി ഇന്ദ്രന്റെ മകൻ തിമിംഗലത്തെ പിടിച്ചു. എന്താ ആവണക്ക് മരമേ പറയുന്നത്? സത്യമല്ല എന്നോ? എന്റെ കൈകളെപ്പോലെ നീണ്ടതും ഗദപോലെ തടിച്ചതും ആയ ഈ മേഘം സാക്ഷിയല്ലേ? ഹ, അല്ലെങ്കിലും മൂന്നുലോകങ്ങളിലും അറിയുന്നവനു സാക്ഷിയെന്തിനാണ്? ഞാൻ പട്ടി ഉപേക്ഷിച്ച ഈ മാംസക്കഷ്ണങ്ങൾ തിന്നട്ടെ. (തിന്നശേഷം) അയ്യോ എന്നെ കൊല്ലുന്നെ എന്നെ കണ്ണീരുകൊണ്ട് കൊല്ലുന്നേ. (കരഞ്ഞുകൊണ്ട് ചുറ്റും നോക്കുന്നു) ആരാണെന്നെ തല്ലുന്നത്?
(ചുറ്റും നോക്കി) ദുഷ്ടസന്താനങ്ങളേ, ഘടോൽക്കചൻ ഭീമസേനന്റെ എന്നപോലെ ഞാനും ആരോ എന്തോ ആരുടേയോ…. മരുമകനാണ്.. എന്തിനധികം, കേൾക്കെടാ, പലവേഷങ്ങളിൽ ശൂലവും പിടിച്ച് നൂറുപിശാചുക്കൾ എന്റെ വയറ്റിൽ ഉണ്ട്. ഞാനവയെ ഛർദ്ദിച്ചാൽ നൂറു പുലികളും പാമ്പുകളും ആയിത്തീരും.
എന്തിനാ എന്നെ തല്ലുന്നത്? ദയവായി തല്ലരുത്, കൂട്ടരെ, ഈ ചെറുമാംസക്കഷ്ണത്തിനായി എന്നെ തല്ലരുത്. (മുന്നിലേക്ക് നോക്കി) അതാ അവിടെ എന്റെ ആചാര്യൻ ശൂരനന്ദി ഉണ്ട്.
(ഇത് പറഞ്ഞ് ഭ്രാന്തൻ മുന്നോട്ട് ഓടുന്നു)

പാശുപതൻ: ആ ഭ്രാന്തൻ ഇതാ ഇവിടേയ്ക്ക് വരുന്നൂ. അവനെ നോക്കൂ: ഉപേക്ഷിച്ച പിഞ്ഞിക്കീറിയ പഴംതുണി കൊണ്ടുള്ള വേഷം ആകെ പൊടിയും മണ്ണും ഭസ്മവും പൂശി ഉണക്കമാലകൾ അണിഞ്ഞ് അഴുക്കുപുരണ്ട അവൻ നടക്കുന്നത് കാണുമ്പോൾ ഗ്രാമത്തിലെ കുപ്പ മനുഷ്യരൂപമെടുത്ത് നടന്നുവരികയാണെന്ന് തോന്നു. നോക്കൂ കുറെ കാക്കകളും അവന്റെ കയ്യിലുള്ളത് തട്ടിപ്പറിയ്ക്കാനായി ഒപ്പം കൂടിയിട്ടുണ്ട്.

ഭ്രാന്തൻ: ഞാൻ ചെല്ലട്ടെ. (അടുത്ത് ചെന്ന്) ഭഗവാൻ, മഹാസാധുവായ ഒരു ചണ്ഡാളന്റെ നായയുടെ വായിൽ നിന്നും കിട്ടിയ ഈ കപാലം അങ്ങ് സ്വീകരിച്ചാലും.

പാശുപതൻ: (അധിക്ഷേപിച്ചുകൊണ്ട്) എടാ ഇവിടെ എന്റെ കയ്യിൽ താ.

ഭ്രാന്തൻ: മഹാബ്രാഹ്മണാ, പ്രസാദിച്ചാലും

ബുദ്ധഭിക്ഷു: ഈ മഹാപാശുപതനാണ് അത് ലഭിയ്ക്കാൻ യോഗ്യൻ

ഭ്രാന്തൻ: (കപാലിയുടെ സമീപം ചെന്ന് കപാലഭിക്ഷാപാത്രം മുന്നിൽ നിലത്ത് വെയ്ക്കുന്നു. ശേഷം ഇടതുവശത്ത് നിന്നും വലതുദിശയിലേക്ക് കപാലിയുടെ ചുറ്റും നടന്ന് കാൽക്കൽ വീഴുന്നു) മഹാദേവ, പ്രസാദിച്ചാലും, പ്രണാമം.

കപാലി: ഹായ് ഇത് നമ്മുടെ കപാലം ആണല്ലൊ

ദേവസോമ: അത് തന്നെ.

കപാലി: ദൈവാനുഗ്രഹം കൊണ്ട് ഞാൻ വീണ്ടും കപാലിയായി. (എടുക്കാൻ തുനിയുന്നു)

ഭ്രാന്തൻ: പോടാ ദാസീപുത്ര, പോയി വിഷം കുടിയ്ക്ക് (കപാലം പെട്ടെന്ന് എടുത്ത് പോകുന്നു)

കപാലി: (തിരിഞ്ഞ്) ഈ കാലമാടൻ എന്റെ ജീവൻ എടുക്കുന്നു.രണ്ട് പേരും ദയവായി എന്നെ സഹായിക്കൂ.

രണ്ട് പേരും: ശരി ഞങ്ങൾ സഹായിക്കാം. (എല്ലാവരും കൂടെ ഭ്രാന്തന്റെ വഴി തടയുന്നു)

കപാലി: എടാ നിൽക്ക് നിൽക്കവിടെ

ഭ്രാന്തൻ: ഇവരെന്തിനാ എന്നെ തടയുന്നത്?

കപാലി: എന്റെ കപാലം തന്ന് നീ പൊയ്ക്കോ

ഭ്രാന്തൻ: മണ്ടാ, ഇതൊരു സ്വർണ്ണപ്പാത്രമാണെന്ന് നീ കാണുന്നില്ലേ?

കപാലി: ഇത്തരം ഒരു സ്വർണ്ണപ്പാത്രം ആരാണുണ്ടാക്കുക?

ഭ്രാന്തൻ: ഭഗവാൻ, എന്റെ സ്വർണ്ണ അങ്കിയണിഞ്ഞ അളിയനായ തട്ടാൻ ഉണ്ടാക്കിയതുകൊണ്ട് ഞാനിതിനെ സ്വർണ്ണപ്പാത്രം എന്ന് വിളിക്കും

ബുദ്ധഭിക്ഷു: നീ എന്താ ചെലയ്ക്കുന്നത്?

ഭ്രാന്തൻ: ഇതൊരു സ്വർണ്ണപാത്രം ആണ്.

ബുദ്ധഭിക്ഷു: ഇവനെന്താ ഭ്രാന്തനാണോ?

ഭ്രാന്തൻ: ഭ്രാന്തൻ, ഭ്രാന്തൻ എന്ന് ഞാൻ കുറെ ആയി കേൾക്കുന്നു. ഇതെടുത്തോ എന്നിട്ട് എനിയ്ക്ക് ഒരു ഭ്രാന്തനെ കാണിച്ച് താ.

(കപാലം ബുദ്ധഭിക്ഷുവിനു കൊടുക്കുന്നു)

കപാലി: (കപാലം വാങ്ങി) ഭ്രാന്തൻ ദേ ഈ വഴി ഇപ്പോൾ പോയി. വേഗം ചെന്നോ

ഭ്രാന്തൻ: ആഹാ.. ഞാൻ പോയി നോക്കട്ടെ.

(ഭ്രാന്തൻ പെട്ടെന്ന് പോകുന്നു)

ബുദ്ധഭിക്ഷു: ആശ്ചര്യം തന്നെ! അന്യർക്കാണെങ്കിലും ഭാഗ്യം വന്നതിൽ ഞാൻ സന്തോഷിക്കുന്നു.

കപാലി: (കപാലത്തെ കെട്ടിപ്പിടിച്ചുകൊണ്ട്) മഹേശ്വരന്റെ ഉത്തമ ഭക്തനായി അഖണ്ഡമായ തപസ്സ് ഞാൻ തുടങ്ങിയിട്ട് അനവധികാലമായി. ഇപ്പോൾ ഭ്രാന്തനും പോയി എന്റെ കപാലം തിരിച്ച് കിട്ടുകയും ചെയ്തു. സന്തോഷം സന്തോഷം

ദേവസോമ: ഭഗവാൻ, ചന്ദ്രനുദിച്ച പ്രദോഷസന്ധ്യ പോലെ അങ്ങയുടെ മുഖത്തെ സന്തോഷം

പാശുപതൻ: ഭാഗ്യം കൊണ്ട് നിനക്ക് നിന്റെ നിധി കിട്ടി

കപാലി: എനിയ്ക്ക് നിധി കിട്ടിയതിനു കാരണം നീ ആണ്.

പാശുപതൻ: (ആത്മഗതം) നിരപരാധികൾക്ക് പേടിയ്ക്കാനൊന്നും ഇല്ല എന്ന് പറയുന്നത് ശരി തന്നെ. ബുദ്ധഭിക്ഷു പുലിവായയിൽ നിന്ന് കഷ്ടിച്ചാണ് രക്ഷപ്പെട്ടത്. (ഉറക്കെ) എന്റെ സുഹൃത്തിന്റെ സന്തോഷം എനിയ്ക്കും സന്തോഷം തന്നെ. ഞാനിനി സന്ധ്യാപൂജകൾക്കായി കിഴക്കേ അമ്പലത്തിലേക്ക് പോകട്ടെ. ഇനി, കിരാതരൂപിയായ ശിവനും അർജ്ജുനനും തമ്മിൽ ഉണ്ടായ പോലെ, ഇപ്പോൾ നിങ്ങൾ തമ്മിലുണ്ടായ കലഹം പരസ്പരസ്നേഹമായി മാറട്ടെ.

(ഇതും പറഞ്ഞ് പാശുപതൻ പോകുന്നു)

കപാലി: എടോ നാഗസേന, ഞാനെന്തെങ്കിലും തെറ്റ് ചെയ്തെങ്കിൽ എന്നോട് ക്ഷമിയ്ക്കൂ.

ബുദ്ധഭിക്ഷു: അത് ചോദിയ്ക്കേണ്ട ആവശ്യമില്ല. പറയൂ, ഞാൻ നിനക്കെന്ത് ചെയ്ത് തരണം?

കപാലി:നീ ക്ഷമിച്ചെങ്കിൽ അതിൽ കൂടുതൽ എനിയ്ക്ക് ചോദിയ്ക്കാനെന്തിരിക്കുന്നു?

ബുദ്ധഭിക്ഷു: ശരി, എനിയ്ക്ക് പോകാനുള്ള സമയമായി

കപാലി: ശരി വീണ്ടും കാണാം

ബുദ്ധഭിക്ഷു: അങ്ങനെ ആകട്ടെ

(പോകുന്നു)

കപാലി: പ്രിയേ ദേവസോമേ, നമുക്കും പോകാം.

ഭരതവാക്യം

പ്രജകളുടെ ക്ഷേമത്തിനായിക്കൊണ്ട് എല്ലായ്പ്പോഴും അഗ്നി ആഹുതികൾ സ്വീകരിയ്ക്കട്ടെ. ബ്രാഹ്മണർ വേദമന്ത്രങ്ങൾ ഓതട്ടെ, ഗോക്കൾ ധാരാളം പാലുതരട്ടെ. ചന്ദ്രനും നക്ഷത്രങ്ങളും ഉള്ളകാലത്തോളം ജനങ്ങൾ ധർമ്മസേവ ചെയ്ത് സംസാരദുഃഖങ്ങളിൽ നിന്നും മുക്തരാവട്ടെ. ശത്രുമല്ലനായ രാജാ മഹേന്ദ്രവിക്രമ വർമ്മ ശത്രുക്കളെ ഹനിച്ച് രാജ്യം ഭരിയ്ക്കട്ടെ.

(രണ്ട് പേരും പോകുന്നു)

മത്തവിലാസപ്രഹസനം ഇവിടെ സമാപിയ്ക്കുന്നു.